# മലങ്കര സഭയുടെ ആത്മീക നവോത്ഥാനവും സമാധാനവും ഭരണഭദ്രതയും മറ്റും സംബന്ധിച്ച് മാനേജിംഗ് കമ്മറ്റി നിയമിച്ച ഉപസമിതിയുടെ റിപ്പോർട്ട്

## മുഖവുര

മലങ്കര സഭയുടെ ആത്മീയ നവോത്ഥാനവും സഭാസമാധാനവും ഭരണപരമായ കെട്ടുറപ്പും സാമൂഹ്യമായ പുരോഗതിയും ലക്ഷ്യമാക്കി അവയോട് ബന്ധപ്പെട്ട വിഷയങ്ങൾ ചർച്ച ചെയ്യാൻ 2004 ഡിസംബർ 7 ന് കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റി തീരുമാനിച്ചതനുസരിച്ച്, പ്രത്യേകം നിയോഗിക്കപ്പെട്ട സബ് കമ്മറ്റിയുടെ ഏകകണ്ഠമായ റിപ്പോർട്ട് അവതരിപ്പിക്കുന്നതിൽ സന്തോഷമുണ്ട്. അഞ്ചു ഗ്രൂപ്പുകളായി വിവിധ വിഷയങ്ങളെക്കുറിച്ച് മാനേജിംഗ് കമ്മറ്റിയംഗങ്ങൾ നടത്തിയ വിശദമായ ചർച്ചകളിൽ ഉരുത്തിരിഞ്ഞ കാര്യമാത്ര പ്രസക്തങ്ങളായ ആശയങ്ങളും നിർദ്ദേശങ്ങളും പഠിച്ച്, പരസ്പരം വൈരുദ്ധ്യം കൂടാതെ ക്രോഡീകരിച്ച്, കഴിഞ്ഞ സമ്മേളനത്തിൽ സബ്കമ്മറ്റി അവതരിപ്പിച്ച കരടു റിപ്പോർട്ടുമായി സമന്വയിപ്പിച്ച്, പുതിയ റിപ്പോർട്ട് ആണ് ഇവിടെ സമർപ്പിക്കുന്നത്.

പ്രധാനപ്പെട്ട നിർദ്ദേശങ്ങളും ആശയങ്ങളും മുഖ്യമായും മൂന്ന് വിഭാഗങ്ങളിൽപ്പെടുത്താവുന്നതാണ്.

1) പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ പരിഗണനയും തീരുമാനവും ആവശ്യമുള്ളവ.

2) മലങ്കര മെത്രാപ്പോലീത്തായുടെ പരിഗണനയും തീരുമാനവും ആവശ്യമുള്ളവ.

3) മാനേജിംഗ് കമ്മറ്റിയുടെ പരിഗണനയും തീരുമാനവും ആവശ്യമുള്ളവ.

ഓരോ നിർദ്ദേശവും ഏത് വകുപ്പിൽപ്പെടുന്നവയാണെന്ന് മിക്കവാറും വ്യക്തമായതുകൊണ്ട് അത് റിപ്പോർട്ടിൽ പ്രത്യേകം എടുത്തു പറയുന്നില്ല. പ.സുന്നഹദോസിന്റെയും കാതോലിക്കായുടെയും, മലങ്കര മെത്രാപ്പോലീത്തായുടെയും അധികാര പരിധിയിൽപ്പെടുന്നവയും ഇവിടെ സൂചിപ്പിക്കുന്നവയുമായ കാര്യങ്ങൾ നടപ്പിലാകുന്നത് സഭയുടെ വലിയ അഭ്യുന്നതിക്ക് കാരണമാകും എന്ന ഉത്തമ വിശ്വാസത്തോടെയാണ് അത്തരം നിർദ്ദേശങ്ങൾ ശുപാർശയായും അപേക്ഷയായും മാനേജിംഗ് കമ്മറ്റി സമർപ്പിക്കുന്നത്. അത്യന്തികമായി ജനങ്ങളുടെ ആത്മീകപുരോഗതിയും സഭയുടെ കെട്ടുറപ്പുമാണ് ഈ പ്രക്രിയയുടെ ഏകലക്ഷ്യം.

അതുപോലെ തന്നെ, ദീർഘ കാലാടിസ്ഥാനത്തിൽ നടപ്പിലാക്കേണ്ടതും ഉടനടി പ്രയോഗത്തിൽ വരുത്തേണ്ടതുമായ നിർദ്ദേശങ്ങൾ ഉണ്ട്. ഒരു വിധത്തിൽ പറഞ്ഞാൽ എല്ലാം അടിയന്തിര സ്വഭാവമുള്ളതാണെങ്കിലും, സൗകര്യത്തിനുവേണ്ടി, പെട്ടെന്ന് നടപ്പിലാക്കേണ്ട കാര്യങ്ങളെക്കുറിച്ച് സൂചനകൾ റിപ്പോർട്ടിൽ നൽകുന്നുണ്ട്.

ഇവിടെ അവതരിപ്പിക്കുന്ന മിക്കവാറും എല്ലാ നിർദ്ദേശങ്ങളും ഇവിടെ ദീർഘമായ ചർച്ചയ്ക്കും പൊതുവായ അംഗീകാരത്തിനും വിധേയമായതാണ്. അതുകൊണ്ട് ഇനിയും വീണ്ടും അവയുടെ ചർച്ചയിലേക്ക് കടക്കുന്നത് അപ്രസക്തവും നിഷ്പ്രയോജനവുമായിരിക്കും. കുറെ നിർദ്ദേശങ്ങളുടെയെങ്കിലും മുൻഗണനാക്രമം (Order of priority) രൂപപ്പെടുത്തി, അവയുടെ implementation എങ്ങിനെ നടത്താമെന്ന് ചിന്തിക്കുകയാണ് ഇനി വേണ്ടത്.

## 1. ആദ്ധ്യാത്മിക നവോത്ഥാനവും സഭയുടെ കെട്ടുപണിയും

**(Spiritual Renewal and Building up of the Church)**

സഭയുടെ ഇപ്പോഴത്തെ മുഖ്യ പ്രശ്നം അതിന്റെ ആത്മീയ പ്രതിസന്ധിയാണെന്ന് മിക്കവരും കരുതുന്നു. നമ്മുടെ ജനങ്ങൾക്ക് ന്യായമായി ലഭിക്കേണ്ട ഇടയ സേവനവും കരുതലും (Pastoral Service and Care) വളരെയേറെ ശക്തിപ്പെടുത്താനുള്ള മാർഗ്ഗങ്ങൾ നാം ആരായണം. ജനങ്ങളെ ആത്മീയമായി പ്രചോദിപ്പിച്ച് സഭാജീവിതത്തിൽ നിഷ്ഠയും തീക്ഷ്ണതയുള്ളവരുമാക്കിയെങ്കിലേ നമുക്ക് സാമൂഹ്യമായും ശക്തി ലഭിക്കുകയുള്ളൂ. ഇടയ ശുശ്രൂഷയിൽ വളരെയേറെ അദ്ധ്വാനിക്കുന്ന ധാരാളം വൈദികർ നമുക്കുണ്ട്. നല്ല അടിസ്ഥാന പരിശീലനവും അവർക്ക് ലഭിക്കുന്നുണ്ട്. എന്നാൽ അവരുടെ പ്രവർത്തന സന്നദ്ധതയെയും ആത്മീയ ദർശനത്തെയും നിരന്തരമായി ജ്വലിപ്പിക്കുകയും സമന്വയിപ്പിക്കുകയും ചെയ്യുന്ന ഒരു പൊതു നേതൃത്വത്തിന്റെ അഭാവം മിക്കവർക്കും അനുഭവപ്പെടുന്നുണ്ട്. ക്രിസ്തീയ സഭ

യുടെ വലിയ പ്രത്യേകതകളിലൊന്ന് അതിന്റെ സാമൂഹിക സ്വഭാവമാണ്. സഭ എന്ന വാക്കുതന്നെ അത് സൂചിപ്പിക്കുന്നു. കൂട്ടായി ആരാധിക്കുകയും കൂട്ടായി പ്രവർത്തിക്കുകയും കൂട്ടായി നിലനിൽക്കുകയും ചെയ്യുന്ന സഭയുടെ കൂട്ടാളിത്തശേഷിയെ നിരന്തരം ശക്തീകരിച്ചെങ്കിൽ മാത്രമേ, സഭയ്ക്ക് അതിന്റെ ശരിയായ ദൗത്യം നിറവേറ്റാനാവുകയുള്ളു. വൈദിക നേതൃത്വത്തിന്റെ സുപ്രധാന ചുമതലകളിലൊന്ന് സഭയുടെ ഈ കൂട്ടാളിത്തത്തെ പരിപോഷിപ്പിക്കുക എന്നതാണ്.

## ചില നിർദ്ദേശങ്ങൾ

1. സഭയുടെ പ്രതിസന്ധിയെ കുറിച്ച് ചർച്ച ചെയ്യാൻ മാത്രമായി ഒരു മാനേജിംഗ് കമ്മറ്റി കൂടിയതുപോലെ, പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് മറ്റു വിഷയങ്ങളെല്ലാം മാറ്റിവച്ച് ഒരാഴ്ചയെങ്കിലും ഒരുമിച്ച് കൂടി, വൈദികരുടെയും അത്മായക്കാരുടെയും പ്രതിനിധികളെ വിളിച്ചു വരുത്തി, അവരോടും ആലോചിച്ച് നമ്മുടെ സഭയുടെ ഇടയശുശ്രൂഷയെ കൂടുതൽ മേൻമയുള്ളതും പ്രസക്തവുമാക്കാനുള്ള മാർഗ്ഗ നിർദ്ദേശങ്ങൾ നൽകണം.
2. സഭയുടെ ആത്മീക നവോത്ഥാനം മുൻനിർത്തി 2001-ൽ പരുമല നടന്ന വൈദീക സമ്മേളനം ആവിഷ്ക്കരിക്കുകയും പ. സുന്നഹദോസ് അംഗീകരിക്കുകയും ചെയ്ത ആത്മീയ നവോത്ഥാന ദശകം (Decade for Spiritual Renewal) പദ്ധതിയിൽ ഊന്നിപ്പറയുന്ന കാര്യങ്ങൾ നടപ്പിൽ വരുത്തുകയും അതിന്റെ അവസാനം 2012-ൽ കാതോലിക്കേറ്റിന്റെ നൂറാം വാർഷിക ജൂബിലി ആഘോഷപൂർവ്വം സഭ ഒന്നായി നടത്തുവാൻ ഒരുങ്ങുകയും വേണം.
3. സഭയുടെ മുഴുവൻ തലത്തിൽ ജനങ്ങളെ സംഘടിപ്പിക്കാനും സഭയുടെ സുവിശേഷപരവും സാമൂഹികവുമായ ദൗത്യത്തിനുവേണ്ടി അവരെ ആവേശഭരിതരാക്കാനും സഹായിക്കുന്ന ഊർജ്ജ സ്രോതസ്സുകളും കേന്ദ്രങ്ങളും നമുക്ക് ആവശ്യമാണ്. ഭരണഘടനയ്ക്കും കോടതിവിധികൾക്കും അതീതമായി ദൈവത്തിന്റെ പരിശുദ്ധാത്മാവിന്റെ ശക്തിയിൽ ആശ്രയിക്കാൻ ജനങ്ങളെ ഒരുക്കേണ്ടതുണ്ട്. ഈ ഉദ്ദേശം മുൻനിർത്തി സഭയുടെ ഒരു കേന്ദ്രകൺവൻഷൻ കോട്ടയത്ത് നടത്തുകയും അത് സഭയിലെ വിവിധ ആത്മീയ പ്രസ്ഥാനങ്ങളുടെയും മറ്റും ഒരു വാർഷിക സംഗമ വേദിയാക്കുകയും ചെയ്യണം. അതുപോലെ തന്നെ വടക്കൻ പ്രദേശങ്ങളിൽ എറണാകുളം, ആലുവാ, മൂവാറ്റുപുഴ എന്നീ സ്ഥലങ്ങളിലും പൊതു കൺവെൻഷനുകൾ ആരംഭിച്ച്, അവിടെ സുവിശേഷ പ്രസംഗങ്ങളോടൊപ്പം സഭാ നിലപാടുകളും വിശദീകരിക്കാൻ അവസരമുണ്ടാക്കണം. സഭയുടെ മുഴുവൻ തലത്തിൽ കൺവെൻഷനുകൾ നടത്തുന്നതിനു മുമ്പായി ഭദ്രാസന തലത്തിൽ കൺവെൻഷനുകൾ നടത്തണം.
4. നമ്മുടെ ഭദ്രാസനങ്ങളുടെയും വൈദികരുടെയും ചുമതലയിൽ നടത്തപ്പെടുന്ന പ്രാർത്ഥനാ സംഗമങ്ങൾ, കൗൺസലിംഗ് കേന്ദ്രങ്ങൾ തുടങ്ങിയവയെ ശക്തിപ്പെടുത്തുന്നതോടൊപ്പം, സഭയ്ക്കുള്ളിൽ ഓർത്തഡോക്സ് വിശ്വാസത്തിന് ഭീഷണിയായിത്തീരുന്ന കൂട്ടായ്മകളെ കർശനമായ അച്ചടക്കത്തിന് വിധേയമാക്കേണ്ടതാണ്. ഏതൊക്കെ കൂട്ടായ്മകളാണ് സഭാ പാരമ്പര്യത്തിന് സ്വീകാര്യമല്ലാത്തത് എന്ന് പ. സുന്നഹദോസ് വ്യക്തമായി ജനങ്ങളെ അറിയിക്കണം. സഭയ്ക്ക് ഭീഷണിയായിത്തീരുന്ന കൂട്ടായ്മകൾ Charismatic Group-കളെക്കുറിച്ച് ശക്തമായ തീരുമാനങ്ങൾ ഉണ്ടാകണം.
5. ആത്മീക നവോത്ഥാനം കൈവരിക്കുന്നതിന് വൈദികരുടെ തുടർ പരിശീലനത്തിന് പ്രാധാന്യം നല്കി ഭദ്രാസന തലത്തിൽ ആവശ്യമായ ക്രമീകരണങ്ങൾ ചെയ്യണം. മെത്രാപ്പോലീത്തായും വൈദീകരും ഒരുമിച്ചു കൂടി ഏതാനും ദിവസങ്ങൾ ഒരുമിച്ച് ധ്യാനിക്കുന്നതിനും പരസ്പരം ആശയങ്ങൾ പങ്കുവയ്ക്കുന്നതിനും വേദികൾ ഒരുക്കണം.
6. സൺഡേസ്കൂൾ പരിശീലനം സഭയുടെ ഭാവിയ്ക്ക് നിർണ്ണായകമായതിനാൽ അതിന്റെ പ്രവർത്തനങ്ങൾ കുറെക്കൂടി ഊർജ്ജസ്വലമാക്കണം. പള്ളിയിൽ നടക്കുന്ന കൂദാശകളുടെയും, പട്ടക്കാർ നടത്തേണ്ട കർമ്മങ്ങളുടെയും കാരണത്താൽ സൺഡേസ്കൂൾ മുടങ്ങുവാൻ ഇടയാകരുത്. സൺഡേസ്കൂൾ പഠനം നിർബന്ധമാക്കണം. വിവാഹങ്ങളും മറ്റും ശനിയാഴ്ച പോലുള്ള ദിവസങ്ങളിൽ അനുവദനീയമാണോ എന്നു പരിശോധിച്ച് അനുമതി നല്കിയാൽ, ഞായറാഴ്ച ആത്മീക കാര്യങ്ങൾക്ക് കൂടുതൽ ശ്രദ്ധ നല്കുവാൻ സാധിക്കും. വിവാഹം നടത്താവുന്ന ദിവസങ്ങൾ വർദ്ധിപ്പിക്കണം. നോമ്പു കാലങ്ങളിൽ വിവാഹം സാദ്ധ്യമല്ലെങ്കിൽ സ്പെഷ്യൽ അനുവാദം നൽകരുത്.
7. സഭയുടെ വിശ്വാസം വേണ്ടതുപോലെ ജനങ്ങളെ പഠിപ്പിക്കുവാൻ പ്രാപ്തിയുള്ള പ്രബോധന സംഘങ്ങൾ (teaching mission) ഭദ്രാസനതലത്തിൽ രൂപീകരിക്കുന്നത് അഭികാമ്യമാണ്. മുഴുവൻ സമയവും ചുമതലയുള്ള വൈദികരെയും 'ദിവ്യബോധന' പരിശീലനം ലഭിച്ചിട്ടുള്ള ആത്മായരെയും ഉൾപ്പെടുത്തി രൂപീകരിക്കുന്ന ഈ സംഘങ്ങൾ ഇടവകകൾ സന്ദർശിച്ച് ആത്മീയ പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകണം. ആദ്ധ്യാത്മിക നവോത്ഥാനത്തെ സഹായിക്കുന്നതിന് Lay Ministry & Lay Leadership ശക്തിപ്പെടുത്തണം.

8. സൺഡേസ്കൂൾ ഡയറക്ടർ ജനറലിനെയും, വിദ്യാർത്ഥിപ്രസ്ഥാനം, യൂത്ത്ലീഗ്, വനിതാസമാജം, വൈദിക സംഘം, എന്നിവയുടെ കേന്ദ്രസെക്രട്ടറിമാരെയും മാനേജിംഗ് കമ്മറ്റിയിലേക്ക് നോമിനേറ്റ് ചെയ്യണം.
9. സഭയുടെ ആദ്ധ്യാത്മിക ജീവിതത്തിലും പരിശീലനത്തിലും സ്ത്രീകൾ വഹിക്കുന്ന നിർണ്ണായകമായ പങ്ക് കണക്കിലെടുത്ത് അവർക്ക് സഭയുടെ ഭരണസമിതികളിൽ പ്രാതിനിധ്യം നൽകണം.
10. വൈദികർ പാഴ്സനേജുകളിൽ താമസിച്ച് വീടുകൾ സന്ദർശിക്കാനും ജനങ്ങളുമായി ബന്ധപ്പെടാനും ക്രമീകരണം ഉണ്ടാവണം. ഞായറാഴ്ച കുർബ്ബാനയ്ക്കും, ഇടയ്ക്ക് എന്തെങ്കിലും കൗദാശിക ആവശ്യങ്ങൾ ഉണ്ടെങ്കിൽ അവയ്ക്കും മാത്രം വൈദികർ ഇടവകയിൽ വരുന്ന പതിവ് അഭികാമ്യമല്ല. എല്ലാ ഇടവകകളിലും സ്വന്തമായി പാഴ്സനേജ് ഉണ്ടാക്കുന്നതിനുള്ള ശ്രമം ആരംഭിക്കണം.
11. ഇടവകകളിൽ പുതുതായി അധികം വൈദികരെ ആവശ്യമില്ലാതിരിക്കുകയും അനേകം സമർത്ഥരായ യുവാക്കൾ വൈദിക സേവനത്തിന് തയ്യാറായി വരികയും ചെയ്യുന്ന സാഹചര്യത്തിൽ, ഇടവകാധിഷ്ഠിതമല്ലാത്ത വിവിധ സഭാസേവന സരണികളിലേക്ക് (Special Ministries) വൈദികരെ പരിശീലിപ്പിച്ച് നിയോഗിക്കുന്നതിന് വൈദിക സെമിനാരികൾ ഒരുമിച്ച് തയ്യാറാക്കി സുന്നഹദോസിന് സമർപ്പിച്ചിരിക്കുന്ന നിർദ്ദേശങ്ങൾ പരിഗണിച്ച് നടപ്പിലാക്കണം.
12. സഭയിലെ വൈദികർക്ക് സഭയാകമാനം ട്രാൻസ്ഫറും ശമ്പളവും ലഭിക്കത്തക്കവിധം കേന്ദ്രത്തിൽ ഒറ്റ Cadre ആക്കി നടപ്പാക്കണം.
13. മിഷൻ പ്രവർത്തനങ്ങൾക്ക് സഭ കൂടുതൽ പ്രാധാന്യം നൽകണം.

### അടിയന്തിര പ്രാധാന്യം കൊടുത്ത് നടപ്പാക്കേണ്ട നിർദ്ദേശങ്ങൾ

14. ഡിസംബർ 21 മാർതോമ്മാശ്ലീഹായുടെ പ്രധാന പെരുനാളായി പരിഗണിച്ച് സഭ മുഴുവനും ആഘോഷിക്കുക. മാറാനായ പെരുനാൾ പോലെ ആഘോഷിക്കുന്ന ഒന്നാക്കി ഇതിനെ ഉയർത്തുക.
15. ക്രിസ്തുമസ്, പെസഹാ, ഈസ്റ്റർ എന്നീ പെരുനാളുകളുടെ ആരാധനാ സമയത്തെ കുറിച്ച് സഭയ്ക്ക് പൊതുവായ ക്രമീകരണം ഉണ്ടാവണം. ചില ഭദ്രാസനങ്ങളുടെയും, പള്ളികളുടെയും സ്വതന്ത്രമായ തീരുമാനങ്ങൾ രൂക്ഷമായ, ആശയക്കുഴപ്പങ്ങൾക്കും ജനങ്ങൾക്ക് പ്രയാസത്തിനും ഇടയാക്കുന്നുണ്ട്.ആരാധനാ പരിഷ്കരണത്തെക്കുറിച്ച് വിശദമായി പഠിച്ച് ആവശ്യമെങ്കിൽ നടപ്പാക്കണം.
16. ഇടവക പള്ളികളിലെ പെരുനാളുകളുടെ റാസാ മുതലായവ ബാഹ്യചടങ്ങുകളിൽ നമ്മുടെ മാന്യമായ പരമ്പരാഗത സാംസ്ക്കാരിക കലാരൂപങ്ങൾ, വാദ്യമേളങ്ങൾ എന്നിവ ഉൾക്കൊള്ളിക്കുന്നതു സംബന്ധിച്ച് വ്യക്തമായ തീരുമാനങ്ങൾ പരി. സുന്നഹദോസ് എടുക്കുകയും അവ സഭയിൽ ഒരേ പോലെ നടപ്പാക്കുകയും ചെയ്യണം.

## II. സഭയുടെ ഭരണസംവിധാനവും നയങ്ങളും നടത്തിപ്പും
### (Administrative set-up, Policies and Implementation)

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് പൂർണ്ണമായും അനുകൂലമായി ലഭിച്ച 1995-ലെ സുപ്രീംകോടതി വിധിക്കു ശേഷം, വിധി നടത്തിയെടുക്കുന്നതിനോ അഥവാ മറു വിഭാഗവുമായി അനുരഞ്ജകപൂർവമായ ക്രമീകരണങ്ങൾ നടത്തുന്നതിനോ ലഭിച്ച സുവർണ്ണാവസരങ്ങൾ നമുക്ക് നഷ്ടപ്പെട്ടുപോയി എന്നു പൊതുവെ അഭിപ്രായമുണ്ട്. രാജ്യത്തിന്റെ നീതി വ്യവസ്ഥയിലും സർക്കാരിന്റെ നിയമബാദ്ധ്യതയിലും നാം അതിരു കവിഞ്ഞ വിശ്വാസം പുലർത്തിയെന്നത് വാസ്തവമാണ്. എന്നാൽ ഉറച്ച തീരുമാനങ്ങളും വ്യക്തമായ നയങ്ങളും കൈക്കൊള്ളാൻ നമുക്ക് കഴിയാഞ്ഞതും എടുത്ത തീരുമാനങ്ങൾ നടപ്പിലാക്കാനുള്ള സംവിധാനം ഇല്ലാതിരുന്നതും ഒരു കാരണമായിരുന്നിരിക്കാം. ഏതായിരുന്നാലും നാം എല്ലാവരും അംഗങ്ങളായിരിക്കുന്ന മാനേജിംഗ് കമ്മറ്റി ഉൾപ്പെടെ നാം ഇതിന്റെ കൂട്ടുത്തരവാദിത്തം ഏറ്റെടുക്കുകയും കാര്യക്ഷമവും സംഘടിതവുമായ ഒരു ഭരണക്രമം സഭയിൽ ഉരുത്തിരിച്ചെടുക്കുകയും വേണം. ഭരണപരമായ കാര്യങ്ങളിൽ കഴിയുന്നിടത്തോളം വികേന്ദ്രീകരണം (decentralization) സാമ്പത്തിക കാര്യങ്ങളിൽ പൂർണ്ണമായ സുതാര്യത (transparency) എന്നിവ അടിസ്ഥാനതത്വങ്ങളായി സ്വീകരിക്കണം. മാനേജിംഗ് കമ്മറ്റി ഉന്നതമായ സഭാസമിതിയാകയാൽ അതിന്റെ അന്തസ്സും ക്രിസ്തീയവും ജനായത്തപരവുമായ പ്രവർത്തന ശൈലിയും ഉയർത്തിപ്പിടിക്കാൻ നാം ബാദ്ധ്യസ്ഥരാണ്.

### ചില നിർദ്ദേശങ്ങൾ

1. പ്രത്യേക മേഖലകളിൽ വൈദഗ്ധ്യമുള്ള നാലുപേരെ മാനേജിംഗ് കമ്മറ്റിയിലെ തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളിൽ നിന്നും മലങ്കര മെത്രാപ്പോലീത്താ വർക്കിംഗ് കമ്മറ്റിയിലേക്ക് നോമിനേറ്റ് ചെയ്യുക. ഇവരെ കൂടാതെ സുന്നഹ

ദോസ് സെക്രട്ടറിക്കും, സുന്നഹദോസ് തിരഞ്ഞെടുക്കുന്ന ഒരു മേല്പട്ടക്കാരനും കൂടി വർക്കിംഗ് കമ്മറ്റിയിൽ അംഗത്വം നൽകേണ്ടതാണ്.

2. ധനവിനിയോഗത്തിന് ഫലപ്രദമായ നിയന്ത്രണം ഉണ്ടാകുവാൻ ഒരു Financial Controller -റെ നിയമിക്കണം. ധനവിനിയോഗത്തിൽ ഇരു ട്രസ്റ്റിമാരെയും, ബന്ധപ്പെടുത്തണം. ഭദ്രാസന തലത്തിൽ ഒരു "ഭദ്രാസന ട്രഷറർ" ഉണ്ടായിരിക്കുകയും ധനവിനിയോഗത്തിൽ മെത്രാപ്പോലീത്തയ്ക്കും ഭദ്രാസന സെക്രട്ടറിക്കും, ട്രഷററിനും കൂട്ടുത്തരവാദിത്തം ഉണ്ടായിരിക്കുകയും ചെയ്യണം.
3. മേല്പട്ടക്കാരുടെ റിട്ടയർമെന്റ്, സ്ഥലമാറ്റം തുടങ്ങിയ വിഷയങ്ങളെ സംബന്ധിച്ച മാനേജിംഗ് കമ്മറ്റിയുടെ മുൻ തീരുമാനങ്ങൾ നടപ്പാക്കേണ്ടതാണ്.

## മേൽപ്പറഞ്ഞ കാര്യങ്ങൾക്ക് അടിയന്തിര പ്രാധാന്യം നൽകണം.

4. പ.കാതോലിക്കാ ബാവായുടെ Personal Staffന്റെ തലവനായി Principal Secretary എന്ന പദവിയിൽ പൊതു സമ്മതനായ, ഉന്നതയോഗ്യതകളുള്ള ഒരു വൈദികനെ വർക്കിംഗ് കമ്മറ്റിയുടെ അറിവോടെ പ.ബാവാ നിയമിക്കണം.
5. ഭരണസമിതികൾ എടുക്കുന്ന തീരുമാനങ്ങൾ നടപ്പാക്കുന്നതിനും ഭരണകാര്യങ്ങളിൽ സഭാ സെക്രട്ടറിയേറ്റ് കാര്യക്ഷമമാക്കുന്നതിനും അസോസിയേഷൻ സെക്രട്ടറിയ്ക്ക് കൂടുതൽ വിപുലമായ അധികാരവും ഉത്തരവാദിത്തവും നൽകി, ആ സ്ഥാനം full time Chief Executive എന്ന നിലയിൽ കരുതണം.
6. താഴെ സൂചിപ്പിക്കുന്ന പ്രത്യേക മേഖലകളിൽ പ്രാഗൽഭ്യമുള്ള ചിലരെ കാതോലിക്കാബാവായുടെ ഉപദേഷ്ടാക്കളായി മാനേജിംഗ് കമ്മറ്റിയിൽ നിന്നോ പുറത്തു നിന്നോ ആലോചനാ സമിതിയുടെ ആലോചനയോടെ പ. ബാവായ്ക്ക് നിയമിക്കാവുന്നതാണ്.

   a) Advisor for social, educational, and political affairs
   b) Advisor for Inter - Church Relations
   c) Advisor for Finance
   d) Advisor for Media
   e) Advisor for Legal Matters

   ഇവർ യഥാവസരങ്ങളിൽ അതാത് വിഷയങ്ങളിൽ കാതോലിക്കാബാവായെ brief ചെയ്യുകയും പൊതു പ്രസംഗങ്ങൾ, Press കോൺഫറൻസുകൾ, സർക്കാരുമായുള്ള ബന്ധങ്ങൾ എന്നിവയിൽ ഉത്തരവാദിത്തത്തോടെ സഹായിക്കുകയും ചെയ്യണം. മലങ്കര അസോസിയേഷൻ സെക്രട്ടറിയും കാതോലിക്കാ ബാവായുടെ Principal Secretary -യും മേൽപറഞ്ഞവരുമായി ക്രമമായി Consult ചെയ്യുകയും വേണം. മലങ്കര മെത്രാപ്പോലീത്തായുടെ ആലോചനാ സമിതിയിലും വർക്കിഗ് കമ്മറ്റിയിലും മാനേജിംഗ് കമ്മറ്റിയിലും ഇവരെ ആവശ്യാനുസരണം പ്രത്യേക ക്ഷണിതാക്കളായി വിളിക്കാവുന്നതാണ്.

7. മാനേജിംഗ് കമ്മറ്റിയുടെ സാധാരണസമ്മേളനങ്ങളിൽ, പ.കാതോലിക്കാ ബാവാ അദ്ധ്യക്ഷസ്ഥാനത്തിരുന്നുകൊണ്ട്, Sessions നടത്തുവാൻ "മോഡറേറ്ററായി", നിയുക്ത കാതോലിക്കാ ബാവായെയോ വൈസ് പ്രസിഡന്റുമാരായ മെത്രാപ്പോലീത്തന്മാരിൽ ആരെയെങ്കിലുമോ ചുമതലപ്പെടുത്തുക. കാതോലിക്കാ ബാവാ ഒരു Appellate Authority എന്ന നിലയിൽ പ്രവർത്തിക്കുന്നത് കമ്മറ്റിയുടെ നടത്തിപ്പിന് സഹായകമാകും.
8. മാനേജിംഗ് കമ്മറ്റിയുടെ ആരംഭത്തിൽ ഇപ്പോൾ നാം തുടങ്ങി വച്ചിരിക്കുന്ന Bible പഠനത്തോട് ഒപ്പം വർഷത്തിൽ രണ്ടു പ്രാവശ്യമെങ്കിലും പൊതു സമൂഹത്തെയും സഭയെയും ബാധിക്കുന്ന ഏതെങ്കിലും ഒരു ആനുകാലിക പ്രശ്നം ആ വിഷയത്തിൽ അഭിജ്ഞനായ ഒരു വ്യക്തി അവതരിപ്പിക്കണം. അതെക്കുറിച്ച് കൂടുതൽ ചർച്ചക്ക് സമയം കിട്ടിയില്ലെങ്കിൽ പോലും, മാനേജിംഗ് കമ്മറ്റിയുടെ പിന്നീടുള്ള ചർച്ചയിലും വിചിന്തനത്തിലും, നമ്മുടെ ക്രിസ്തീയ സാക്ഷ്യത്തെക്കുറിച്ചുള്ള അന്വേഷണത്തിലും അത് പശ്ചാത്തലമായി നിലകൊള്ളും.
9. കേരളത്തിനു പുറത്തുള്ളവരുടെ കൂടി സൗകര്യം നോക്കിയും ഗൗരവമായ ആലോചനകൾക്കും തീരുമാനങ്ങൾക്കും സമയം ലഭിക്കത്തക്ക വിധവും, മാനേജിംഗ് കമ്മറ്റി രണ്ടു ദിവസം തുടർച്ചയായി കൂടണം. ഓരോ വർഷത്തെയും മാനേജിംഗ് കമ്മറ്റിയുടെ തീയതികൾ മുൻകൂട്ടി നിർണ്ണയിച്ച് അറിയിക്കുന്നത് അംഗങ്ങൾക്ക് കൂടുതൽ സൗകര്യപ്രദമാണ്.
10. വർക്കിംഗ് കമ്മറ്റി/ആലോചനാ സമിതിയിലേക്ക് മാനേജിംഗ് കമ്മറ്റിയിലെ തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾക്ക് പ്രാധാന്യം നൽകുന്നത് മലങ്കര മെത്രാപ്പോലീത്തായുടെ നോമിനേഷൻ വഴി ആയിരിക്കരുത്, മാനേജിംഗ് കമ്മറ്റിയുടെ തന്നെ നാമനിർദ്ദേശം വഴി ആയിരിക്കണമെന്ന നിർദ്ദേശം ഉയർന്നു കേട്ടു.

11. സഭാ നേതൃത്വം വഹിക്കുന്ന പിതാക്കന്മാരും മറ്റും പ്രായാധിക്യത്തിലും ക്ഷീണത്തിലുമാകുമ്പോൾ തീരുമാനങ്ങൾ പിഴവുപറ്റാതിരിക്കാൻ ശക്തമായ ഉപദേശക സംവിധാനം വേണം.
12. സഭയുടെയും സഭാ മേലദ്ധ്യക്ഷന്മാരുടെയും ധനവിനിയോഗ കാര്യങ്ങളിൽ കൂടുതൽ Accountability & Transparency ആവശ്യമാണ് എന്ന നിർദ്ദേശം ഉയർന്നു വന്നു. സഭാ മേലദ്ധ്യക്ഷന്മാർക്ക് സ്വകാര്യ സ്വത്തുക്കൾ പാടില്ലാ എന്നും സ്വത്തു വിവരങ്ങൾ വെളിപ്പെടുത്തുന്നത് നന്നായിരിക്കും എന്നും നിർദ്ദേശമുണ്ടായി.
13. മെത്രാപ്പോലീത്താമാരും മറ്റും അടിക്കടി സ്ഥലം വിട്ടു പോകുന്നത് അഭിലക്ഷണീയമല്ല എന്ന് വിലയിരുത്തപ്പെട്ടു. ഇത്തരം സന്ദർശനങ്ങളുടെ എണ്ണം കുറയ്ക്കുന്ന കാര്യം പരിഗണിക്കപ്പെടണം.

## III വ്യവഹാരവും സഭയുടെ സമാധാനവും

**(Litigation and Peace in the Church)**

മലങ്കരസഭ നീതിയോടുകൂടിയ സമാധാനവും അനുരഞ്ജനവുമാണ് എക്കാലവും ആഗ്രഹിച്ചത്. ചില പ്രത്യേക ചരിത്രഘട്ടങ്ങളിലും സാഹചര്യങ്ങളിലും ലോകകോടതികളെ സഭയിൽ നീതിയും സമാധാനവും കൈവരുത്താനുള്ള ഉപകരണങ്ങളായി ദൈവം ഉപയോഗിച്ചേക്കാം എന്നു നമുക്കറിയാം. എന്നാൽ ആത്യന്തികമായി നമ്മുടെ ആശ്രയം ലോകപ്രകാരമുള്ള വ്യവഹാരങ്ങളിലും ലോകത്തിലെ ഭരണകൂടങ്ങൾ നൽകുന്ന സംരക്ഷണത്തിലുമല്ല, ദൈവരാജ്യത്തിന്റെ നീതിയിലും സമാധാനത്തിലുമാണ് എന്ന് വേദപുസ്തകവും സഭാപിതാക്കന്മാരും നമ്മെ പഠിപ്പിക്കുന്നു. സഭയുടെ വ്യവഹാരങ്ങളെയും നിയമപ്രകാരം നീതി നേടാനുള്ള ശ്രമത്തെയും ഈ ഒരു കാഴ്ചപ്പാടിലാണ് നാം കാണേണ്ടത്. മലങ്കര സഭ ഒന്നാണെന്ന് നാം വിശ്വസിക്കുന്നു. അതിന്റെ ഐക്യത്തെ തകർക്കുന്ന നടപടികൾ ക്രിസ്തീയമായി നമുക്ക് സ്വീകരിക്കാനാവില്ല.

### അടിയന്തിര പ്രാധാന്യം കൊടുക്കേണ്ട നിർദ്ദേശങ്ങൾ

1. ഇപ്പോൾ സുപ്രീം കോടതിയുടെ പരിഗണനക്കായി സമർപ്പിച്ചിരിക്കുന്ന SLP- യോടു ബന്ധപ്പെട്ട വ്യവഹാരത്തെ എത്രയും വേഗം അതിന്റെ നിയമപരമായ പരിസമാപ്തിയിലെത്തിക്കാൻ ശ്രമിക്കുക. അതിന് വേണ്ടി ചെയ്തിരിക്കുന്ന ഇപ്പോഴത്തെ ക്രമീകരണത്തെ ഏതെല്ലാം വിധത്തിൽ ശക്തിപ്പെടുത്താമോ അങ്ങനെയൊക്കെ ശക്തിപ്പെടുത്തുക. ഡൽഹിയിലെ കേസ് നടത്തിപ്പിന് ഡൽഹി ഭദ്രാസനമെത്രാപ്പോലീത്തായെ സജീവമായി ബന്ധപ്പെടുത്തേണ്ടതാണ്.
2. ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി വ്യക്തമായി വിധി കിട്ടിയിട്ടുള്ള പള്ളികളിൽ ആ വിധി നടത്തിച്ചെടുക്കാൻ ജുഡീഷ്യറിയുടെയും എക്സിക്യുട്ടീവിന്റെയും സഹായം തേടുക.
3. വിധി നടത്തിപ്പിൽ റവന്യൂ, പോലീസ് അധികാരികളുടെ സ്വാധീനം പ്രധാനമാകയാൽ പ്രശ്ന ബാധിത മേഖലകളിൽ നീതിപൂർവ്വം പ്രവർത്തിക്കുന്ന ഉദ്യോഗസ്ഥരെ നിയമിക്കുന്നതിന് സഭാ കേന്ദ്രത്തിൽ നിന്ന് വേണ്ട സമ്മർദ്ദം സർക്കാരിൽ ചെലുത്തണം.
4. പൂട്ടിക്കിടക്കുന്ന പള്ളികൾ എത്രയും വേഗം തുറന്ന് ആരാധന നടത്തുവാൻ ആവശ്യമായ നിയമ നടപടികൾ സ്വീകരിക്കണം.
5. നിലവിൽ ഒരു ലീഗൽ സെൽ രൂപീകരിച്ചിട്ടുണ്ട്. എങ്കിലും കാര്യക്ഷമമായി പ്രവർത്തിക്കുന്നില്ല. അതിനാൽ ദീർഘകാല അടിസ്ഥാനത്തിൽ മുഴുവൻ സമയ പ്രവർത്തകരുൾക്കൊള്ളുന്ന ഒരു Legal Cell ഭദ്രാസന തലത്തിലും 5 അംഗങ്ങളിൽ കൂടാത്ത ഒരെണ്ണം സഭാതലത്തിലും രൂപീകരിക്കേണ്ടതാണ്.

## IV ഭരണഘടനാ ഭേദഗതികൾ, നടപടിച്ചട്ടങ്ങൾ, പുതിയ കാനോൻ പുസ്തകം

**(Amendment to the Constitution, Codes of Procedure/Bye laws, Book of Canon Law)**

1. 70 വർഷങ്ങൾക്കു മുമ്പുണ്ടാക്കിയ ഭരണഘടനയിലും നടപടിക്രമങ്ങളിലും മാറ്റങ്ങൾ അത്യാവശ്യമാണ്. അതിനായി ഭരണഘടനാഭേദഗതികളും നടപടിക്രമങ്ങളുടെ ഭേദഗതികളും തയ്യാറാക്കണം. കാലികവും സമഗ്രവുമായ മാറ്റങ്ങൾ 13-ാം നൂറ്റാണ്ടിൽ എഴുതപ്പെട്ട ഹൂദായ കാനോനിലും ഉണ്ടാകേണ്ടതാണ്.
2. ഭരണഘടനയിലെ 1, 2 Clause കളിലെ ആശയക്കുഴപ്പം ഒഴിവാക്കണം. പൗരസ്ത്യ ഓർത്തഡോക്സ് സഭയെന്നു ഉദ്ദേശിക്കുന്നത് ഓറിയന്റൽ ഓർത്തഡോക്സ് സഭയെന്നു വ്യക്തമാക്കണം. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിലെ സ്വതന്ത്രസഭയാണ് മലങ്കര ഓർത്തഡോക്സ് സഭ. കൂടാതെ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ സഭയെന്നു വ്യക്തമാക്കണം.

3. ഈ സഭ ഇൻഡ്യൻ ഓർത്തഡോക്സ് സഭയെന്നും അറിയപ്പെടുന്നു. ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ അംഗങ്ങളായി ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ജീവിക്കുന്ന എല്ലാവരുടെയും പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കോസ് ആകുന്നു.
4. ഭരണഘടനയ്ക്ക് ഒരു മുഖവുര (Preamble) ഉണ്ടാകണം. ഭരണഘടനയിലെ പ്രയോഗങ്ങളുടെ നിർവ്വചനങ്ങൾ അതിൽ ഉൾപ്പെടുത്തണം. സഭയുടെ ചരിത്രവും, വിശ്വാസവും സംക്ഷിപ്തമായി മുഖവുരയിൽ ഉൾപ്പെടുത്തണം.
5. അവിവാഹിതരായ പട്ടക്കാർ സഭയിലെ ഏതെങ്കിലും ആശ്രമത്തിലെ അംഗങ്ങളായിരിക്കുകയോ, അഥവാ സഭയുടെ അധികാര പരിധിയിലുള്ള ഏതെങ്കിലും ആത്മീയ സംഘത്തിന്റെയോ സ്ഥാപനത്തിന്റെയോ ശിക്ഷണത്തിന് വിധേയപ്പെട്ടു ജീവിക്കുന്നവരോ ആയിരിക്കണം. ആശ്രമങ്ങളിൽ / സ്ഥാപനങ്ങളിൽ നിന്നും പുറത്താക്കപ്പെട്ടവരെ പുനരധിവസിപ്പിക്കുന്നതിന് സംവിധാനം ഉണ്ടാകണം.
6. മാനേജിംഗ് കമ്മറ്റിയിലേക്കുള്ള വീണ്ടും തെരഞ്ഞെടുപ്പിന് മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്ക് യാതൊരു വിലക്കും ആവശ്യമില്ലെന്ന അഭിപ്രായം മാനേജിംഗ് കമ്മറ്റി അംഗങ്ങൾ ഉന്നയിച്ചു.
7. സഭയുടെ പൊതു സ്വത്തുകളിൽ, ആവശ്യമെന്നു തോന്നിയാൽ ഇടവകകൾ അനുവദിക്കുവാൻ മലങ്കര മെത്രാപ്പോലീത്തായ്ക്കു അധികാരം നൽകേണ്ടതാണ്. എന്നാൽ സാധാരണ ഇടവക പള്ളികളിൽ നിന്ന് വ്യത്യസ്ഥമായി, അവയ്ക്ക് പ്രത്യേകമായ ഭരണവ്യവസ്ഥയുണ്ടാക്കാൻ മലങ്കരമെത്രാപ്പോലീത്തായ്ക്ക് അധികാരമുണ്ടായിരിക്കും. മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഇടവക ഭരണം ഏറ്റെടുക്കാൻ അധികാരം ഉണ്ടായിരിക്കും.
8. ഭരണഘടനയുടെ താഴെപറയുന്ന ക്ലോസുകൾ നവീകരിക്കണം.

Clause 4, താഴെപറയുന്ന ഭാഗം ഈ ഖണ്ഡികയുടെ അവസാനത്തിൽ ചേർക്കണം – "അംഗങ്ങൾ ആകുന്നു" എന്നതിനുശേഷം "ഇവ ലംഘിക്കുന്നവർ സഭയ്ക്കു ഇതരരാകുന്നു".

Clause 5, പതിമൂന്നാം നൂറ്റാണ്ടിൽ ബാർ എബ്രായ കോഡീകരിച്ച കാനോനാണ് നാം ഇന്നും ഉപയോഗിക്കുന്നത്. കാലവും ദേശവും സാഹചര്യങ്ങളും ജനങ്ങളുടെ ആത്മീയാവശ്യങ്ങളും വളരെ മാറിയിരിക്കുന്ന നമ്മുടെ പശ്ചാത്തലത്തിൽ യോജ്യമായ ഒരു കാനോൻ പുസ്തകം ക്രോഡീകരിക്കണം. പൊതു ആരാധന, നോമ്പാചരണം, വിവാഹം തുടങ്ങിയ കാര്യങ്ങളിൽ ഏകീകൃതവും പ്രസക്തവുമായ കാനോനുകൾ സഭയ്ക്കുണ്ടാകണം.

<u>പള്ളി ഇടവക, ഇടവകയോഗം</u>

Clause 7, ഇരുപത്തൊന്ന് വയസ്സ് പ്രായം, 18 വയസ്സായി മാറ്റണം

കൂടുതലായി ഒരു Clause ഇടവക എന്ന തലക്കെട്ടിൽ ചേർക്കണം.

a. ഇടവകയുടെ നിർവ്വചനം

b. ഇടവക അംഗ രജിസ്റ്ററും ഇടവകയോഗ രജിസ്റ്ററും തമ്മിലുള്ള വ്യത്യാസം

c. പുരുഷന്മാരില്ലാത്ത ഭവനങ്ങളിലെ സ്ത്രീകളെ ഇടവക യോഗത്തിൽ എങ്ങനെ പങ്കാളികളാക്കാം? അങ്ങനെ ആ സ്ത്രീകൾക്കു ഇടവകയോഗത്തിൽ അംഗങ്ങളാകാമെങ്കിൽ മറ്റുള്ള എല്ലാ സ്ത്രീകൾക്കും ഇടവകയോഗത്തിൽ പങ്കാളികളാകാൻ അവസരമുണ്ടാക്കണം.

d. സ്ഥിരാംഗത്വവും താൽക്കാലിക അംഗത്വവും തമ്മിലുള്ള വ്യത്യാസം വ്യക്തമാക്കണം. കാര്യക്ഷമതയോടെ നടപ്പാക്കേണ്ടി ഒരു Clause ആണ് ഇത്.

e. ഇടവകകൾ മലങ്കരസഭയുടെ അവിഭാജ്യഘടകങ്ങളാണെന്ന് ഭരണഘടനയിൽ വ്യക്തമാക്കണം.

ഇടവകയോഗത്തെക്കുറിച്ചു ഇപ്പോൾ ഭരണഘടനയിൽ Financial Administration നെ ക്കുറിച്ചുള്ള ഭരണവ്യവസ്ഥകൾ മാത്രമേയുള്ളൂ. അത് കൂടാതെ ഇടവകയുടെ ആദ്ധ്യാത്മീക ഭരണത്തെക്കുറിച്ചുള്ള വ്യവസ്ഥകൾ ഉണ്ടാകണം. ഇപ്പോൾ ഇടവക വികാരിയും ട്രസ്റ്റിയും കൂട്ടു ട്രസ്റ്റികളാണ്. ഇവരുടെ Joint accountability and responsibility മെച്ചമാകുവാൻ Rules of procedure bye laws ഉണ്ടാകണം.

<u>മെത്രാസന ഇടവക</u>

Clause 47, ഭദ്രാസന സെക്രട്ടറി ഒരു വൈദീകനായിരിക്കണം എന്ന് വ്യക്തമാക്കണം. ഭദ്രാസന ട്രഷറർ എന്ന ഒരു പുതിയ തസ്ഥിക സൃഷ്ടിക്കണം. അത് ഒരു ആത്മായക്കാരനാകണം.

Clause 57, ഭദ്രാസന കൗൺസിലിന്റെ കാലാവധി 5 വർഷമായിരിക്കണം.

Clause 61, 200 രൂപ എന്നത് 5000 രൂപയാക്കണം.

Clause 91,92,93 ട്രസ്റ്റിമാരുടെ കാലാവധി 5 വർഷമായി ഭരണഘടനയിൽ രേഖപ്പെടുത്തണം. അവരുടെ ചുമതലകൾ പുനർനിർണയിക്കേണ്ടതാണ്.

Clause 78 മുതൽ 90 വരെ. മാനേജിംഗ് കമ്മറ്റിയുടെ അധികാരം. സഭാജീവിതത്തിലുള്ള പങ്കാളിത്തം ഭരണഘടനയിൽ പുനർനിർണയിക്കേണ്ടതാണ്.

Clause 94 മുതൽ 100 വരെയുള്ള Clause കളിൽ മലങ്കര മെത്രാപ്പോലീത്തായേയും കാതോലിക്കോസിനേയും രണ്ടായിട്ടാണ് കാണിക്കുന്നത്. അത് ഒന്നായി കണ്ട് സിനഡിന്റെ പ്രസിഡന്റ് എന്ന നിലയിൽ കാതോലിക്കോസിനു ഭരണപരമായ അധികാരവും ഉത്തരവാദിത്വവും നൽകേണ്ടതാണ്.

Clause 101, പ്രസക്തിയില്ലാത്തതിനാൽ ഒഴിവാക്കാൻ ആലോചിക്കേണ്ടതാണ്. അതിനു പകരമായി കാതോലിക്കോസിന്റെ അധികാരത്തിൻ കീഴിൽ ഏതാനും ഭദ്രാസനങ്ങളെ ഉൾപ്പെടുത്തി പാത്രിയർക്കീസിനെ വാഴിക്കുകയും വേണം.

Clause 102, 103 മലങ്കരയ്ക്കു എന്നുള്ളത് മാറ്റി സഭയ്ക്ക് എന്നാകണം.

Clause 108 ൽ ആകമാന സുന്നഹദോസിന്റെ "ആകമാനം" എടുത്തു കളയണം

Clause 110 ൽ സെമിനാരി പ്രവേശനത്തിനുള്ള മിനിമം ക്വാളിഫിക്കേഷൻ പരിശുദ്ധ സുന്നഹദോസ് പുതുക്കി നിർദ്ദേശിക്കേണ്ടതാണ്.

Clause 111 Clause നു വേണ്ട മാറ്റങ്ങൾ വരേണ്ടതാണ്.

Clause 112 സഭയ്ക്കു ആവശ്യമുള്ള എപ്പിസ്ക്കോപ്പന്മാരെ തെരഞ്ഞെടുക്കുന്നതിനു ആവശ്യമായ നിയമാവലികൾ ഉണ്ടാക്കേണ്ടതാണ്. ഇപ്പോൾ സുന്നഹദോസ് അംഗീകരിച്ച് നടപ്പാക്കി വരുന്ന നിയമാവലി ആവശ്യമെങ്കിൽ പരിഷ്ക്കരിച്ച് നിയമസാധുത്വം നേടണം.

Clause 110,111 കഴിഞ്ഞു. 112 നും ഇടക്ക് ഒരു പ്രത്യേക Clause ആയി കോർ എപ്പിസ്ക്കോപ്പ തുടങ്ങിയ ബഹുമതി സ്ഥാനങ്ങളിലേക്കു തെരഞ്ഞെടുപ്പിന് നിയമാവലി ഉണ്ടാക്കണം.

Clause 114, പാത്രിയർക്കീസിനെ കുറിച്ചു പറയുന്ന ഭാഗം ഒഴിവാക്കണം.

Clause 120 റിശ്ശീസ 2 അണ എന്നത് മാറ്റി 5 രൂപയാക്കണം. റിശ്ശീസ 18 വയസ്സു കഴിഞ്ഞ സ്ത്രീയും പുരുഷനും കൊടുക്കണം. അത് 10-ാം Clause ൽ പറയുന്ന കുടിശ്ശിഖയിൽ രേഖപ്പെടുത്തേണ്ടതുമാണ്.

**കൂടുതലായി ചേർക്കേണ്ട Clause കൾ**

സഭാംഗത്വം നൽകുക, സഭയിൽ നിന്നും നീക്കം ചെയ്യുക, ശിക്ഷണനടപടിയെടുക്കുക, വിവാഹ മോചന നടപടിക്രമങ്ങൾ, ഇതരസഭകളിൽ നിന്നും വിവാഹത്തിലൂടെ സഭാംഗത്വം നൽകുന്ന രീതി മുതലായവയെക്കുറിച്ചു നടപടിക്രമങ്ങൾ ഉണ്ടാക്കണം.

അവസാനമായി ചേർക്കേണ്ടത് Residuary Clause ഭരണഘടനയിൽ പറയാത്ത കാര്യങ്ങളെക്കുറിച്ചുള്ളത് കൈകാര്യം ചെയ്യേണ്ടത് ആരാണെന്ന് വ്യക്തമാക്കണം.

**അടിയന്തിര പ്രാധാന്യം നല്കേണ്ടത്**

9 മലങ്കര അസോസിയേഷൻ കൂടുന്നതു സംബന്ധിച്ച നടപടിച്ചട്ടങ്ങൾ എത്രയും വേഗം പുതുക്കേണ്ടതാണ്.

## V. മാധ്യമ – ജനസമ്പർക്ക വിഷയങ്ങൾ (Media & Communication)

1. മലങ്കര സഭാചരിത്രം വസ്തുനിഷ്ഠമായി അവതരിപ്പിക്കുന്ന പല വാല്യങ്ങളുള്ള ഒരു ഗ്രന്ഥം ദീർഘകാല അടിസ്ഥാനത്തിൽ തയ്യാറാക്കി പ്രസിദ്ധീകരിക്കണം.
2. സഭയുടെ നിലപാടുകൾ വ്യക്തമാക്കുന്ന ഒരു ഗ്രന്ഥം അടിയന്തിരമായി പ്രസിദ്ധീകരിക്കണം. മലയാളത്തിലും ഇംഗ്ലീഷിലും പ്രസിദ്ധീകരിക്കണം. പാത്രിയർക്കീസ് വിഭാഗം ഊന്നിപ്പറയുന്ന "പത്രോസിന്റെ പരമാധികാരം,

അന്ത്യോഖ്യാ - കൃപയുടെ ഉറവിടം" എന്നീ ആശയങ്ങൾ എത്രമാത്രം ഓർത്തഡോക്സ് വിശ്വാസത്തിന് വിരുദ്ധമാണെന്ന് ഇതിൽ വ്യക്തമാക്കണം. എന്തുകൊണ്ടാണ് മലങ്കര ഓർത്തഡോക്സ് സഭ കേസു കൊടുക്കാൻ നിർബന്ധിതമായത് എന്ന ചോദ്യത്തിന് ഉത്തരം നൽകണം. 1958 ലെ കോടതി വിധിയും സമാധാന ഉടമ്പടിയും യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ഏകപക്ഷീയമായി ലംഘിച്ചതും, മലങ്കരയിൽ ഒരു സമാന്തര ഭരണം സൃഷ്ടിക്കാൻ അദ്ദേഹം ശ്രമിച്ചതുമെല്ലാം വ്യക്തമാക്കണം. കാതോലിക്കാ ബാവായും കൂട്ടരും വ്യവഹാരപ്രിയരാണെന്നും അവരാണ് കേസുകൾ കൊടുത്തതെന്നുമുള്ള പാത്രിയർക്കീസ് പക്ഷത്തിന്റെ പ്രചരണം തിരുത്തണം.

3. സഭയുടെ P R ഓഫീസിന്റെ ചുമതലയിൽ ദിനപ്പത്രത്തിന്റെ Format ൽ ഒരു ക്രമമായ News Bulletin എല്ലാ ഇടവകകളിലും എത്തിക്കാൻ നടപടിയെടുക്കണം. അതിനുള്ള ചിലവുകൾ സഭാ ബജറ്റിൽ ഉൾപ്പെടുത്തണം. അതുപോലെ Internet സൗകര്യങ്ങൾ പ്രയോജനപ്പെടുത്തി, യുവതലമുറയ്ക്ക് വിവരങ്ങൾ നൽകി, അവർക്ക് സഭയോടുള്ള ബന്ധത്തെ ബലപ്പെടുത്തണം. സഭയുടെ ഔദ്യോഗിക വെബ്സൈറ്റ് ഉണ്ടാക്കണം.

4. നമ്മുടെ ജനങ്ങളുടെ മനോവീര്യം കെടുത്തുന്നവിധം സഭാ നേതൃത്വത്തെ പരസ്യമായി വിമർശിച്ചും സഭയുടെ ഇടവകകളിലും ഭരണസമിതികളിലും മറ്റും സ്വാഭാവികമായും ഉണ്ടാകാവുന്ന ഭിന്നാഭിപ്രായങ്ങളെ പെരുപ്പിച്ചു കാണിച്ചും, ഇതര സഭാംഗങ്ങൾക്കിടയിൽ നമ്മെ പരിഹാസ്യരാക്കുന്ന വിധം സഭാംഗങ്ങൾ തന്നെ ലഘുരേഖകൾ, പത്രങ്ങൾ തുടങ്ങിയവ പ്രസിദ്ധീകരിക്കുന്നത് കർശനമായി തടയണം.

ആദരപൂർവ്വം സമർപ്പിക്കുന്നത്

Kottayam
23-3-2005

സബ്കമ്മറ്റിക്കുവേണ്ടി

S/d

**കൺവീനർ**

## Sub Committee Members

1. Fr. Dr. Jacob Kurian
2. Fr. Dr. O. Thomas
3. Fr. Dr. Johns Abraham
4. Mr. M. G. George Muthoot
5. Fr. Dr. K. M. George (Convener)
6. Dr. T. A. George
7. Prof. E. Jacob John
8. Dr. M. E. Kuriakose
9. Prof. Jacob Kurian Onattu
10. Dr. K. T. Markose

(6–10: Recording Secretaries of Sections)

***(സബ് കമ്മറ്റിയുടെ റിപ്പോർട്ട് 24-2-2005-ൽ കൂടിയ മാനേജിംഗ് കമ്മറ്റിയോഗത്തിൽ അവതരിപ്പിച്ച് മാനേജിംഗ് കമ്മറ്റിയിലെ ചർച്ചയുടെ അടിസ്ഥാനത്തിൽ വീണ്ടും സബ് കമ്മറ്റി തയ്യാറാക്കി സമർപ്പിച്ച റിപ്പോർട്ട്)***